

ശിഷ്യൻമാർക്ക് യേശു
ഭക്ഷണമൊരുക്കിയ പാറ

ഈന്തപ്പനകൾ നിറഞ്ഞ സമതലപ്രദേശത്തു നിന്ന് ഉയർന്നുയർന്നു വരുന്ന മലനിരകൾ. പല തട്ടുകളിൽ മുന്തിരിക്കാടുകൾ നിറഞ്ഞു നില്ക്കുന്നു. അവ പൂത്തുലഞ്ഞ് പരിമളം വീശുന്നു. ഭൂമിയും ആകാശവും അനന്തമായ നീലിമയിൽ അലിഞ്ഞുചേരുന്നു. തലയ്ക്കു മുകളിൽ വട്ടമിട്ടുപറക്കുന്ന പ്രാവുകൾ. അതിൻെറ കുറുകൽ അന്തരീക്ഷത്തിൽ സംഗീതം നിറയ്ക്കുന്നു. മനുഷ്യജീവിതത്തെ അദ്ഭുതകരമായി രൂപാന്തരപ്പെടുത്താൻ ശക്തമായ സാന്നിദ്ധ്യം രണ്ടായിരം വർഷങ്ങൾക്കു ശേഷവും അനുഭവവേദ്യമാണ്. ദുഃഖങ്ങളും അസ്വാസ്ഥ്യങ്ങളുമൊക്കെ മാധുര്യമൂറുന്ന വാക്കുകൾകൊണ്ട് ആനന്ദപൂർവ്വമാക്കി മാറ്റിയ യേശുവിൻെറ സേവനനിർഭരമായ ധർമ്മോദ്ബോധനത്തിൻെറ തുടക്കം ഹൃദ്യതരമായി ആവിഷ്കരിക്കുന്നു, 'കാനായിലെ കല്യാണം.'

പൂർവ്വാനുഭവത്തിൻെറ മധുരതരമായ ഓർമ്മയ്ക്ക് ദേവാലയത്തോടു ചേർന്ന് വീഞ്ഞു വില്ക്കുന്ന സ്ഥലങ്ങളുണ്ട്. അവിടെനിന്ന് വീഞ്ഞുവാങ്ങാനെത്തുന്നവരുടെ നല്ല തിരക്ക്. ഒരു കുപ്പിക്ക് രണ്ടു ഷെക്കൽ മാത്രമാണ് വില. ഷെക്കൽ ആണ് ഇസ്രായേലിലെ നാണയം. ഒരു യു.എസ്. ഡോളറിന് 1.6 എന്നാണ് വിനിമയനിരക്ക്. ഒരു കപ്പ് കാപ്പിക്ക് രണ്ടുഡോളർ കൊടുക്കേണ്ടിവരുന്ന സാഹചര്യം വച്ചു നോക്കുമ്പോൾ അതിലും വിലക്കുറവു ഒരു കുപ്പി വീഞ്ഞിനാണെന്നു കാണാം. ഞാനും ഒരു കുപ്പി വീഞ്ഞു വാങ്ങി. കുപ്പി ഉടയാതെ അത് നാട്ടിലെത്തിക്കുക എന്നതായിരുന്നു പിന്നീടുള്ള യാത്രയിൽ ഞാൻ നേരിട്ട ഒരു പ്രധാന പ്രശ്നം. ഈജിപ്തും ഇറ്റലിയും ഫ്രാൻസുമൊക്കെ താണ്ടി സുരക്ഷിതമായി എനിക്ക് അതു നാട്ടിലെത്തിക്കാൻ സാധിച്ചു. മടങ്ങിയെത്തിയവേളയിൽ എന്നെ കാണാൻ വന്ന ഗ്രാമീണർക്ക് അതിൽനിന്ന് അല്പാല്പം പകർന്നു കൊടുത്തത് അവർ ഭക്തിപൂർവ്വം സ്വീകരിക്കുന്നതു കണ്ടപ്പോൾ എൻെറ ക്ളേശത്തിന് അർഹമായ പ്രതിഫലം ലഭ്യമായി.

കാനായിൽ നിന്ന് 22 കി.മീ. യാത്രചെയ്താൽ തൈബീരിയസിൽ എത്താം. യഹൂദൻമാരുടെ മൂന്നു പുണ്യനഗരങ്ങളിൽ ഒന്നാണ് തൈബീരിയസ്. ഗലീലിക്കടലിൻെറ പടിഞ്ഞാറേക്കരയിൽ സ്ഥിതിചെയ്യുന്ന ഈ നഗരം എ.ഡി. 18-ൽ ഹേരോദേശ് അന്തിപ്പാസ് രാജാവാണ് പണി കഴിപ്പിച്ചത്. റോമൻ ചക്രവർത്തി തിബേരിയൂസിൻെറ ബഹുമാനാർത്ഥം നഗരത്തിന് നാമകരണവും നടത്തി. ആദ്യകാലങ്ങളിൽ ഇവിടെ വന്നു താമസിക്കുന്നതിന് യഹൂദജനത വൈമനസ്യം പ്രകടിപ്പിച്ചിരുന്നു. പക്ഷേ, യരുശലേം നശിപ്പിക്കപ്പെട്ട ഘട്ടത്തിൽ അവർ കൂട്ടത്തോടെ തൈബീരിയസിലേക്കു കുടിയേറി. മദ്ധ്യയുഗത്തിൽ യുദ്ധങ്ങളും പ്രകൃതിക്ഷോഭങ്ങളും നഗരത്തിന് വമ്പിച്ച നാശനഷ്ടങ്ങൾ വരുത്തി. പതിനാറാം നൂറ്റാണ്ടിൽ ടർക്കി സുൽത്താൻ സുലൈമാനാണ് ഇതിൻെറ പുനർനിർമ്മാണം നിർവ്വഹിച്ചത്. ചൂടുള്ള കാലാവസ്ഥയും ഉഷ്ണജലപ്രവാഹങ്ങളും, മനോഹരമായ ഭൂദൃശ്യങ്ങളും നിമിത്തം ശീതകാലത്ത് ഇസ്രായേൽ ജനതയ്ക്കു വന്നു പാർക്കാൻ സുഖകരമായിത്തീർന്നിരിക്കുന്നു ഈ നഗരം.

തൈബീരിയസിലെ ഒരു വജ്രനിർമ്മാണശാല സന്ദർശിക്കാൻ എനിക്ക് അവസരം ലഭിച്ചു. ഇസ്രായേലിലെ പ്രധാനപ്പെട്ട ഫാക്ടറികളിൽ ഒന്നാണത്. 'കാപ്രിസ്' എന്നാണ് അതിൻെറ പേര്. സുന്ദരികളായ ആതിഥേയമാർ സ്വാഗതമരുളി. വെള്ള ഷർട്ടും മിനിസ്കർട്ടുമാണ് അവരുടെ വേഷം. പുരുഷന്മാരുടെ സഹായമൊന്നും അവർക്കാവശ്യമില്ല. നേതൃത്വത്തിൻെറ വിവിധ മുഖങ്ങളിൽ സ്ത്രീത്വം ആധിപത്യം സ്ഥാപിച്ചിരിക്കുന്നു. ദൃശ്യശ്രാവ്യമാദ്ധ്യമങ്ങളുപയോഗിച്ച് വജ്രനിർമ്മാണത്തിൻെറ വിവിധ വശങ്ങൾ വിവരിക്കപ്പെട്ടു. തുടർന്ന് സ്ഫടികപേടകങ്ങളിൽ ഭദ്രമായി സൂക്ഷിച്ചിരിക്കുന്ന വജ്രങ്ങളുടെ വലിയൊരു ശേഖരവും കാണിച്ചു തരികയുണ്ടായി. കണ്ടു നിന്നപ്പോൾ കണ്ണഞ്ചി. ആയിരക്കണക്കിന് ഡോളർ വില വരുന്ന കല്ലുകൾ. തീർച്ചയായും അവ നമുക്കുവേണ്ടിയുള്ളതല്ല. ഒരു മോഹവും എൻെറ മനസ്സിൽ ഉണർന്നുമില്ല. ഈ കല്ലുകൾക്ക് വിലനിശ്ചയിക്കാൻ കഴിയും. പക്ഷേ, ഗലീലി കടലിലെ കല്ലുകൾ അമൂല്യങ്ങളാണ്. ഇസ്രായേലിൽ നിന്ന് പ്രതീക്ഷിക്കുന്നത് രത്നവും വജ്രവും ഒന്നുമല്ല. മഹത്തായ സംസ്കാരത്തിൻെറ ചൈതന്യമുൾക്കൊള്ളുന്ന സാക്ഷ്യങ്ങളാണ്.

ഗലീലി കടലിൻെറ തീരങ്ങളിൽ ചുററി നടന്നപ്പോൾ സമയം പോയത് അറിഞ്ഞതേയില്ല. ചെറുതിരകളിൽ ചൈതന്യം തുടിച്ചുനില്ക്കുന്നു. ചരിത്രത്തിൻെറ ഏടുകളിൽ സ്പന്ദിക്കുന്ന പരിവർത്തനത്തിൻെറ ജീവനമന്ത്രം ഇപ്പോഴും അതേററുപാടുന്നോ എന്നു സന്ദേഹം തോന്നും. ഗലീലി ശരിക്കും ഒരു കടലാണെന്ന് പറഞ്ഞുകൂടാ. അത് ഒരു തടാകമാണ്. 22.4 കി.മീ. നീളവും 14.4 കി.മീ. വീതിയുമുള്ള ഈ തടാകം സമുദ്രനിരപ്പിൽ നിന്ന് 700 അടി താഴെ സ്ഥിതി ചെയ്യുന്നു. 'കെനേരേത്ത്' എന്നും ഇതിനു പേരുണ്ട്. കിന്നരം എന്ന സംഗീതോപകരണത്തിൻെറ ആകൃതിയുള്ളതുകൊണ്ടാണ് അങ്ങനെ പേരുവന്നത്.

കടലിൻെറ പടിഞ്ഞാറു മാറിയാണ് ഗലീലി ഗ്രാമവും കഫർന്ന ഹോമും കിഴക്ക് ഗോലാൻ കുന്നുകൾ തലയുയർത്തി നില്ക്കുന്നു. തടാകത്തിൻെറ വടക്കു ഭാഗം ബെത് സെയ്ദ. യേശുവിൻെറ ശിഷ്യന്മാരായ പത്രോസും ഫീലിപ്പോസും അന്ത്രയോസും ഇവിടത്തുകാരായിരുന്നു. യോർദ്ദാൻ നദി ഇവിടെ വച്ചു കടലിൽ പതിച്ചശേഷമാണ് പ്രയാണം തുടരുന്നത്. കടലിൻെറ തെക്കുഭാഗം യോർദ്ദാൻ രാഷ്ട്രത്തോടു ചേർന്ന് സ്ഥിതി ചെയ്യുന്നു. ഈ അതിർത്തിയിലൂടെയാണ് യെരീഹോയിലേക്കുള്ള വഴി. അവിടെ എത്തുന്നതിന് 140 കി.മീ. ദൂരം പിന്നിടണം. ഗലീലി കടൽത്തീരത്തുനിന്ന് 160 കി.മീ. വടക്കുമാറിയാണ് ഡമാസ്കസ്.

(തുടരും)



എം.കൃഷ്ണൻനായർ

# സാഹിത്യവാരഫലം

സ്ഫടികഭാജനത്തിൽ മുന്തിരിച്ചാറു നിറച്ച് അതിലൊരു സ്വർണ്ണത്താമരയിതൾ വച്ചാൽ ചെറിയ കാറ്റേറ്റ് അതു മെല്ലെ ഇളകും. അക്കാഴ്ച സുന്ദരമാണെന്ന് ഞാൻ മുൻപ് എഴുതിയിട്ടുണ്ട്. ഇപ്പോൾ അതാവർത്തിക്കുന്നത് മറ്റൊരാശയം പ്രകാശിപ്പിക്കാനാണ്. ഇവിടെ ഭാജനവും മുന്തിരിച്ചാറും മനോഹരം. എന്നാൽ രമണീയമായ ഈ കൂടിച്ചേരൽ വിരളമായേ കാണൂ. ഭാജനം രമ്യമാണെങ്കിൽ അതുൾക്കൊള്ളുന്നത് അരമ്യമായിരിക്കും പലപ്പോഴും. ശില്പഭംഗിയുള്ള ദേവാലയത്തിൽ ആവല്ലുകളേറെ. രാജകീയ പ്രൗഢിയോടെ നില്ക്കുന്ന വൃക്ഷത്തിൽ കാക്കകൾ ഇരിക്കുന്നു. ഇതിനു വിപരീതമായ അവസ്ഥയും സാധാരണമാണ്. ആ മലിന ജലാശയം നോക്കുക. അതിൽ ഒററത്താമരപ്പൂവു കാണാം. ആലപ്പുഴ തോണ്ടംകുളങ്ങര അമ്പലത്തിനടുത്തുനിന്ന് അരനാഴിക അകലെയുള്ള കൃഷിത്തോട്ടത്തിലേക്കു നടന്ന ഞാൻ റോഡിനരികെയുള്ള ഒരു വൃത്തികെട്ട കുടിലിൽനിന്ന് അതിസുന്ദരിയായ ഒരു പെൺകുട്ടി ഇറങ്ങിവരുന്നതു പലതവണ കണ്ടിട്ടുണ്ട്. (പില്ക്കാലത്ത് വധിക്കപ്പെട്ട മറിയക്കുട്ടി) സുന്ദരവസ്തുക്കളുടെ സങ്കലനം നിർവഹിക്കുന്നതിനെക്കാൾ പ്രകൃതിക്കിഷ്ടം സുന്ദരവസ്തുവും അസുന്ദരവസ്തുവും കൂട്ടിച്ചേർക്കാനാണ്.

വേമ്പനാട്ടുകായലിൻെറ തീരത്തുള്ള വരാപ്പുഴെ ഞാൻ വളരെക്കാലം താമസിച്ചിരുന്നു. വടക്കൻ പറവൂരെ ഇംഗ്ലീഷ്സ്ക്കൂളിൽ പോകുന്നതിനു ഞാൻ കാലത്തു വീട്ടിൽനിന്നിറങ്ങുമ്പോൾ, കായൽത്തീരത്ത് അച്ഛനോടൊരുമിച്ച് താമസിക്കുന്ന ഒരു സുന്ദരിയായ യുവതി കൈയിലൊരു വലിയ മീനുമായി നില്ക്കുന്നുണ്ടാവും. കമ്പവല കായലിൽ താഴ്ത്തി പിടിച്ചെടുക്കുന്ന മത്സ്യമാണത്. നീലാകാശത്തിലെ ഒററത്താരകം പോലെ തടാകത്തിൻെറ ആനീലശോഭയ്ക്കു മുൻപിൽ ഒരു മനോഹരാംഗി. (അവർ ജീവിച്ചിരിക്കുന്നതുകൊണ്ടു പേരെഴുതുന്നില്ല.) ആ ചെറുപ്പക്കാരിയുടെ റോസാപ്പൂപോലുള്ള ഉള്ളംകൈയിൽ വൃത്തികെട്ട കറുത്തമീൻ കണ്ട ഞാൻ വിചാരിച്ചു 'ഈ കൈകൊണ്ട് എടുക്കേണ്ടതല്ലല്ലോ ഈ മീനെ'ന്ന്.

1945. എൻെറ വിവാഹം. വധുവിനുള്ള മാല സ്വർണ്ണപ്പണിക്കാരനെ വീട്ടിലിരുത്തിയാണ് പണിയിപ്പിച്ചത്. അല്ലെങ്കിൽ അയാൾ സ്വർണ്ണത്തിൽ ചെമ്പു ചേർത്തുകളയുമെന്നായിരുന്നു വീട്ടിലുള്ളവരുടെ പേടി. കരിക്കട്ടപോലെയുള്ള ഒരു പണിക്കാരൻ. പി.സി.കുട്ടിക്കൃഷ്ണൻെറ നേരമ്പോക്കു കടംവാങ്ങിപ്പറഞ്ഞാൽ പെണ്ണുങ്ങൾക്ക് അയാളെ തൊട്ടു കണ്ണെഴുതാം. അയാളുടെ ഉള്ളംകൈയും കറുത്തനിറമായിരുന്നു. അതിൽക്കിടന്നു സ്വർണ്ണമാല തിളങ്ങിയപ്പോൾ ഞാൻ വരാപ്പുഴക്കാരിയായ സുന്ദരിയെയാണ് ഓർമ്മിച്ചത്. അവളുടെ കൈയിൽ അത് ഇരുന്നെങ്കിൽ ചേരേണ്ടിടത്തു ചേർച്ച എന്നാരും പറയുമായിരുന്നു.

മാതൃഭൂമി ആഴ്ചപ്പതിപ്പ് സുന്ദരിയുടെ പനിനീർപ്പൂപോലെയുള്ള ഉള്ളംകൈയാണെങ്കിൽ അതിൽ ചത്ത് മലർന്നിരിക്കുന്ന കറുത്ത മീനാണ് വിനയൻെറ ''മണ്ണും കൈക്കോട്ടും'' എന്ന കഥ. അച്ഛൻ കൃഷിപ്പണിയിൽ തൽപരൻ. മക്കളാകട്ടെ പരിഷ്കാരത്തിൻെറ ഭ്രമത്തിൽ വീണുപോയിരിക്കുന്നു. കൃഷിക്കു പോകാതെ മര്യാദയ്ക്കിരുന്നുകൊള്ളണമെന്ന് അവരുടെ ആജ്ഞ പിതാവിനോട്. അയാൾ അനുസരിക്കാതെന്തു ചെയ്യും. പക്ഷേ സമയം സമാഗതമായപ്പോൾ അയാൾ അവരെ പരാജയപ്പെടുത്തിക്കൊണ്ട് അവരുടെ നേർക്കുതന്നെ കൈക്കോട്ടുയർത്തിപ്പിടിച്ച് കുതിച്ചുചെല്ലുകയായി.

ഞാൻ 'ഉപന്യാസം' വായിക്കുമ്പോൾ അതുൾക്കൊള്ളുന്ന ആശയം ബുദ്ധികൊണ്ടു പിടിച്ചെടുക്കുകയാണ്. എന്നാൽ ആശയം ബിംബമായി കലാസൃഷ്ടിയിൽ വരുമ്പോൾ അതിനെ ഹൃദയംകൊണ്ട് അറിയുന്നു. ഹൃദയംകൊണ്ട് അറിയുന്നുവെന്നു പറയുമ്പോൾ വികാരങ്ങൾകൊണ്ടും ഇന്ദ്രിയങ്ങൾകൊണ്ടും അറിയുന്നു എന്നാണർത്ഥം. ഈ രണ്ടാമത്തെ പ്രക്രിയ വിനയൻെറ ചെറുകഥയിൽ നിന്നുണ്ടാകുന്നില്ല. ആദ്യത്തേത് ഉളവാകുകയും ചെയ്യുന്നു. അതിനാൽ ഈ രചന കഥയല്ല, പ്രബന്ധമാണ്, ഉപന്യാസമാണ്, ഇംഗ്ലീഷിൽ പറഞ്ഞാൽ 'എസ്സേ'യാണ്. കഥയിലെ ബിംബം, സൃഷ്ടിക്കുന്നു. കലാകഞ്ചുകമണിയാത്ത അതിലെ ആശയം നഗ്നതകൊണ്ട് അനുവാചകനെ നിഗ്രഹിക്കുന്നു.

★ ★ ★

''എനിക്കൊരു സ്വർണ്ണഗ്ഗിനി [1] ഉണ്ടായിരുന്നു. അതു മണ്ണിൽ കളഞ്ഞുപോയി. സംഖ്യ കുറച്ചേയുള്ളൂ. ഭൂമിയിൽ സ്വർണ്ണം ധാരാളവും. എങ്കിലും അത് അമൂല്യം. ഗിനി കിട്ടാതെയായപ്പോൾ ഞാനിരുന്നു തേങ്ങിക്കരഞ്ഞു.

എനിക്കൊരു ചുവന്ന റോബിൻപക്ഷി യുണ്ടായിരുന്നു. ദിവസമാകെ പാടുന്ന പക്ഷി. പക്ഷേ കാടുകളിൽ (ആരോ) ചായം അടിച്ചപ്പോൾ അതും പറന്നുപോയി. കാലം മററു പല റോബിൻപക്ഷികളെയും എൻെറ അടുക്കൽ കൊണ്ടുവന്നു. അവയുടെ പാട്ടുകളും (പറന്നുപോയ) റോബിൻേറതുപോലെ. എങ്കിലും കാണാതെയായ, സഞ്ചരിക്കുന്ന ഗായകകവിക്കുവേണ്ടി ഞാൻ വീടൊരുക്കി കാത്തിരിക്കുന്നു.

എനിക്ക് ആകാശത്ത് ഒരു നക്ഷത്രമുണ്ടായിരുന്നു. കാർത്തിക എന്ന് അതിൻെറ പേര്. ഞാൻ ശ്രദ്ധിക്കാത്തവേളയിൽ അത് അലഞ്ഞുതിരിഞ്ഞുപോയി. അന്തരീക്ഷം നക്ഷത്രങ്ങൾ നിറഞ്ഞത്. എല്ലാ രാത്രികളും തിളങ്ങുന്നവ. പക്ഷേ അതൊന്നും ഞാൻ

ഫ്രോയിറ്റ്



ഗണിക്കുന്നില്ല. അവയിലൊന്നും എന്റേ തല്ലല്ലോ.

ഇക്കഥയ്ക്കു ഗുണപാഠമുണ്ട്. എന്റെ സുഹൃത്ത് എനിക്കു നഷ്ടപ്പെട്ടിരിക്കുന്നു. കാർത്തികയെന്നും റോബിനെന്നും മണ്ണിൽ കളഞ്ഞ സ്വർണ്ണനാണയമെന്നും പേര്. കണ്ണീരോടെയുള്ള ഈ ശോകഗാനം അങ്ങ കലെയുള്ള രാജ്യത്തുവച്ച് ആ വഞ്ചകന്റെ കണ്ണിൽപ്പെടുമ്പോൾ പശ്ചാത്താപം അവന്റെ മനസ്സിനെ ഗ്രസിക്കട്ടെ. സൂര്യനു താഴെ അവനൊരു ആശ്വാസവും കിട്ടാതെയാവട്ടെ.''

എമലി ഡിക്കിൻസൻ എന്ന കവയിത്രിയുടെ കാവ്യമാണിത്. And the maids ripe for wedlock wove garlands എന്നു സാഫോ പാടിയിട്ടുണ്ട്. വാക്കുകൾകൊണ്ട് പൂമാല നിർമ്മിച്ചിരിക്കുകയാണ് എമലി ഡിക്കിൻസൻ.

## സമകാലിക ജീവിതം

മനുഷ്യൻ പരിഷ്കൃതനാകുന്തോറും അസംതൃപ്തനാവുന്നു എന്നു പറഞ്ഞത് ഫ്രായിററാണ്. അദ്ദേഹത്തിന്റെ Civilization and its Discontents എന്ന ഉജ്ജ്വലമായ പ്രബന്ധത്തിൽ ഈ ആശയത്തിനാണ് പരമപ്രാധാന്യമുള്ളത്. ഫ്രായിററ് പറയുന്നു: Men have gained control over the forces of nature to such an extent that with their help they would have no difficulty in exterminating one another to the last man. They know this and hence comes a large art of their current unrest, their unhappiness and their mood of anxiety (The Pelican Freud Library Vol.12. Page 340). ഈ അസ്വസ്ഥതയും അസന്തുഷ്ടിയും ഒഴിവാക്കിയേ പററൂ മനുഷ്യന്. യാതനയെന്നത് സംവേദനമാണെന്ന് ഫ്രായിററ് ചൂണ്ടിക്കാണിക്കുന്നു. (Page 265) ഇതൊഴിവാക്കാനുള്ള പ്രാകൃതമായ മാർഗ്ഗം മദ്യപാനമാണ്. മനുഷ്യൻ അതിലേക്കു തിരിയുന്നു. വി.എസ്.അനിൽ കുമാർ കലാകൗമുദിയിലെഴുതിയ ''സമാന്തരം'' എന്ന ചെറുകഥ നോക്കുക. സംസ്കാരമാർജ്ജിച്ച അധ്യാപകരാണ് കഥാപാത്രങ്ങൾ. ഒരാൾ ചരിത്രം പഠിപ്പിക്കുന്നു കോളേജിൽ. ക്ളാസ്സിൽ അച്ചടക്കം പരിപാലിക്കുന്നതിൽ തൽപരനാണ് അയാൾ. വൈകിയെത്തുന്നതു പെൺകുട്ടിയാണെങ്കിലും അയാൾക്കു വിശേഷിച്ചൊരു പരിഗണനയുമില്ല. അവൾ ഒരുമണിക്കൂർ നേരവും ക്ളാസ്സിനു പുറത്തു നിന്നേ മതിയാവൂ. വിദഗ്ദ്ധനായ അധ്യാപകനുമാണ് അയാൾ. പക്ഷേ ജീവിതക്ളേശങ്ങൾകൊണ്ട് അയാൾ മാനേജരോടു തട്ടിക്കയറുന്നു. ആ ക്ളേശങ്ങളാകെ മദ്യത്തിൽ മുക്കുന്നു. മനുഷ്യൻ സംസ്കാരമാർജ്ജിക്കുന്തോറും അസംതൃപ്തനാകുന്നുവെന്നു ഫ്രായിററ് പറഞ്ഞത് എത്ര സത്യം! 1929–ലാണ് അദ്ദേഹം ആ പ്രബന്ധമെഴുതിയത്. എങ്കിലും അതിന് ഇന്നും പ്രസക്തിയുണ്ട്. പ്രസക്തിയുണ്ടെന്നതിനു തെളിവ് അനിൽ കുമാറിന്റെ കഥതന്നെ. സമകാലിക ജീവിതത്തിന്റെ പരിച്ഛേദതലമായിട്ടുണ്ട് ഈ ചെറുകഥ.

## ചോദ്യം, ഉത്തരം
### (എല്ലാച്ചോദ്യങ്ങളും തപാലിൽ വന്നത്)

''കഷണ്ടിക്കുള്ള മരുന്നുകളെക്കുറിച്ച് എന്തുപറയുന്നു?''

''ഞാനെന്തു പറയാൻ? സെൻസേഷനിലസം മാത്രം ലക്ഷ്യംവച്ച് പ്രസാധനം ചെയ്യുന്ന ഇംഗ്ളീഷ് വാരികകളിൽ ആ സെൻസേഷനിലസത്തിന്റെ ഭാഗമായി ബ്രഹ്മക്ഷൗര നിർമ്മാർജ്ജനത്തിനുള്ള ഔഷധങ്ങളെക്കുറിച്ച് ലേഖനങ്ങൾ വന്നാൽ കുറെപ്പേരെങ്കിലും വഴിതെററും. തീർച്ച. വൈദ്യശാസ്ത്രത്തിന്റെ അനുഗ്രാഹകതയോടെ വളരെ വർഷങ്ങളായി ഉപയോഗിച്ചുവന്ന പല ഔഷധങ്ങളും ആപത്തുണ്ടാക്കുന്നവയാണെന്ന് ഇന്നു കണ്ടുപിടിച്ചിട്ടുണ്ട്. അവയെ ഔഷധശാലകളിൽനിന്ന് നിർമ്മാർജ്ജനം ചെയ്തു കഴിഞ്ഞു. മെഡിക്കൽ സയൻസ് ഇപ്പോഴും ശൈശവദശയിലാണ്. അതിനാൽ ശാസ്ത്രജ്ഞന്മാർ പരിശോധിച്ചു കുററമററതാണെന്നു വിധിക്കാത്ത ഒരു ഔഷധവും ഉപയോഗിക്കാൻ പാടില്ല. കുററമററതെന്ന് ഒരുകാലത്ത് ശാസ്ത്രകാരന്മാർ വിധിച്ച ഔഷധങ്ങളിൽ ചിലതാണ് ഇന്ന് പ്രാണനാശസംശയങ്ങൾ ഉളവാക്കുന്നവ. അതിനാൽ പ്രചാരണത്തിന്റെ മാന്ത്രികശക്തിക്കും സെൻസേഷനലിസത്തിന്റെ ആകർഷകത്വത്തിനും വിധേയരാകാതിരിക്കൂ. എന്റെ ഒരു ഗുരുനാഥന്റെ സഹോദരിക്ക് ചുരുണ്ടുനീണ്ട തലമുടി ഉണ്ടായിരുന്നു. അതിന്റെ നീളം കൂട്ടാൻ അവർക്കു കൊതിയുണ്ടായി. ആരോ പറഞ്ഞുകൊടുത്തു തലമുടി മുഴുവൻ ഷേവ് ചെയ്തുകളഞ്ഞിട്ട് ഉമ്മത്തിൻകായ് അരച്ചു തലയിൽ തേച്ച് ഒരുമണിക്കൂർ നേരം കഴിഞ്ഞു കുളിക്കണമെന്ന്. ഇങ്ങനെ ഏഴുദിവസം ചെയ്താൽ തലമുടി തഴച്ചു വളരുമെന്നും അതിന്റെ നീളം കൂടുമെന്നും. ആ സ്ത്രീ അതുപോലെ ചെയ്തു. ഏഴുദിവസം കഴിഞ്ഞപ്പോൾ ഭ്രാന്തുവന്നു അവർക്ക്. ആ ഭ്രാന്ത് തന്നെ മരണകാരണമാവുകയും ചെയ്തു.''

''നിങ്ങൾ ഏററവും വെറുക്കുന്നതെന്ത്?''

''എന്റെ ഇൻഷലും പേരും ഉള്ള ഒരാളെ കാണാനിടവരിക.''

''ഭർത്താവ് എന്നാൽ ആര്?''

''സ്നേഹവും ദയയും മനുഷ്യത്വവും നഷ്ടപ്പെട്ട കാമുകൻ.''

''പ്രായമേറെയായില്ലേ? ഇപ്പോഴും എഴുതണമെന്നുതന്നെ തോന്നുന്നുണ്ടോ?''

''ഏറെയായി. ജീവിതാസ്തമയത്തിലാണ് ഞാൻ. അസ്തമയം ഹ്രസ്വകാലമാണ്. പക്ഷേ ഈ ജീവിതാസ്തമയം ദീർഘതയുള്ളതായി തോന്നുന്നു. ഫ്രായിററ് ചൂണ്ടിക്കാണിച്ച അസംതൃപ്തിയിൽനിന്നു രക്ഷപ്പെടാൻ വേണ്ടിയാണ് ഞാൻ എഴുതുന്നത്.''

''അടുത്ത ജന്മത്തിൽ നിങ്ങൾ സ്ത്രീയായി ജനിച്ചാൽ പുരുഷനോട് എന്തു പറയും?''

''എന്റെ പിറകേ നടക്കൂ. ഞാൻ സുന്ദരിയാണെന്നു പറയൂ. കള്ളങ്ങൾ പറഞ്ഞ് എന്നെ വശീകരിക്കൂ. വിവാഹം ചെയ്തുകൊള്ളാമെന്നു പറഞ്ഞ് എന്നെ വഞ്ചിക്കൂ. എന്നിട്ട് ഡോക്ടറുടെ അടുത്തു കൊണ്ടുപോകൂ. എന്റെ സ്ത്രീത്വത്തിന്റെ ലക്ഷണങ്ങൾ നശിക്കുമ്പോൾ എന്നെ തൊഴിച്ച് റോഡിലേക്കു തള്ളൂ.''

''കള്ളം എന്നാലെന്ത്?''

'''ഞാൻ അങ്ങയ്ക്കുവേണ്ടി മരിക്കും' എന്ന് അവൾ അവനോടു പറയുന്നത്. അതു പറഞ്ഞ് ഇരുപത്തിനാലു മണിക്കൂറിനകം അവൾ സൗന്ദര്യം കൂടിയ, ശമ്പളം കൂടുതൽ വാങ്ങുന്ന വേറൊരുത്തന്റെ ഭാര്യയാകും.''

## അപരാധം ചെയ്യാത്തവർ

കാറ് പൊതുനിരത്തിലൂടെ ഓടുന്നു. പക്ഷേ അതിനറിഞ്ഞുകൂടാ അത് ഓടുകയാണെന്ന്. ഭാരമറിയാനുള്ള യന്ത്രത്തിൽ



ഓബ്രി മേനൻ

നാണയമിട്ടാൽ അതിൽക്കയറി നില്ക്കുന്നവന്റെ ഭാരമെത്രയെന്ന് അറിയിച്ചുകൊണ്ടുള്ള കാർഡ് കിട്ടും. യന്ത്രത്തിനറിയാമോ അതു ചെയ്ത പ്രവൃത്തിയെന്തെന്ന്? ഇല്ല. തത്ത വീട്ടിലുള്ളവരോടു സംസാരിക്കും. പക്ഷേ ആ പക്ഷിക്കറിഞ്ഞുകൂടാ അത് സംസാരിക്കുകയാണെന്ന്. ഇതുപോലെ അചേതനമായ ഒരു പ്രക്രിയ നടത്തുകയാണ് 'വർഷമേഘങ്ങളേ വിട' എന്ന ചെറുകഥ (എക്സ്പ്രസ്സ് ആഴ്ചപ്പതിപ്പ്—ജി.ശിവരാജ്). പുരുഷന്റെ വഞ്ചനയ്ക്ക് വിധേയയായി ഒരു പാവപ്പെട്ട സ്ത്രീ. അവൾ പെററു. കുഞ്ഞ് വളർന്ന് വിവാഹത്തിനുള്ള പ്രായത്തിലായി. സന്മാർഗ്ഗഭ്രംശത്തിന്റെ ഫലമായ ആ സന്തതിയെ 'ചെറുക്കൻ' സ്വീകരിക്കുമോ എന്നു തള്ള ശങ്കിച്ചുനില്ക്കുമ്പോൾ 'ചെറുക്കന്റെ' വീട്ടുകാര പറയുന്നു തങ്ങൾക്ക് എല്ലാക്കാര്യവുമറിയാമെന്ന്. അറിഞ്ഞുകൊണ്ടുതന്നെയാണ് തങ്ങൾ വിവാഹാലോചനയ്ക്ക്

എത്തിയതെന്ന്. തള്ളയുടെ കാതിൽ തകിലുമേളം സ്വപ്നത്തിലെന്നമട്ടിൽ വന്നുവീഴുമ്പോൾ വായനക്കാരന്റെ 'കഥ അവസാനിപ്പിച്ചു' കൊണ്ട് ശിവരാജിന്റെ ചെറുകഥ അവസാനിക്കുന്നു.

ഒരു ശേഖരൻ മുതലാളിയാണ് ഗോമതി അമ്മ എന്ന പരിചാരികയെ ഗൃഹീതഗർഭയാക്കിക്കളഞ്ഞത്. അതിന് ആ മുതലാളിയെ കുററം പറയാനൊക്കുമോ? ഇല്ല എന്നാണ് എന്റെ ഉത്തരം. ശേഖരൻ മുതലാളിയുടെ 'സ്പേം' വാലാട്ടി സഞ്ചരിക്കുകയാണ്. അതാ വരുന്നു എഗ് അല്ലെങ്കിൽ ഓവം. ഓവത്തെ പിളർന്നു സ്പേം കയറുന്നോ അതോ സ്പേമിനെ ആകർഷിച്ച് ഓവം അതിനെ പിടികൂടുന്നോ? എനിക്കറിഞ്ഞുകൂടാ. പണ്ട് സുവോളജിക്ലാസ്സിൽ പഠിച്ചതൊക്കെ മറന്നുപോയിരിക്കുന്നു. എന്തുമാകട്ടെ. അവ തമ്മിൽ യോജിക്കുന്നു. യോജിച്ചതിന്റെ ഫലമാണ് ഭ്രൂണം. ലക്ഷക്കണക്കിനുള്ള സ്പേമിൽ ഒന്നാണ് ഓവവുമായി യോജിക്കുന്നത്. ആ സ്പേമിനെ ശേഖരൻ മുതലാളി കണ്ടുപിടിക്കുന്നതെങ്ങനെ? കണ്ടുപിടിച്ചാൽത്തന്നെ അയാളെന്തു ചെയ്യും? 'എടാ സ്പേമേ മര്യാദയ്ക്കു തിരിച്ചു പൊയ്ക്കോ ആപത്തുണ്ടാക്കാതെ' എന്ന് ആജ്ഞാപിച്ചാൽ സ്പേം കേൾക്കുമോ? ഇല്ലേയില്ല. ഓവത്തിന്റെ സ്ഥിതിയും അതുതന്നെ. 'പൊന്നോവമേ നീ തിരിച്ച് ഓവറിയിൽ പൊയ്ക്കൊള്ളൂ' എന്നു ഗോമതിഅമ്മ അപേക്ഷിച്ചാൽ ഓവം കേൾക്കുമോ? കേൾക്കില്ല. സംഭവിക്കേണ്ടതു സംഭവിക്കും. സത്യം പറയട്ടെ. ഗർഭധാരണത്തിന് സ്ത്രീക്കും പുരുഷനും ഉത്തരവാദിത്വമില്ല. രണ്ടുപേരും നിരപരാധികൾ. അതുപോലെ 'വർഷമേഘങ്ങളേ വിട' എന്ന ഈ നിന്ദ്യഭ്രൂണത്തെ ജനിപ്പിച്ചതിന് ശിവരാജിന് ഒരുത്തരവാദിത്വവുമില്ല. പക്ഷേ ഒരു വ്യത്യാസം. ശേഖരൻമുതലാളിയുടെ കുഞ്ഞ് വളർന്നുവലുതായപ്പോൾ കൈയേല്ക്കാൻ ഒരുത്തനുണ്ടായി. ശിവരാജിന്റെ ഈ ദുർഭഗസന്തതിയെ ലോകത്ത് ഒരു സഹൃദയനും കൈയേല്ക്കില്ല.

ആ പ്രയോഗം നോക്കൂ; വിട. രാജാക്കന്മാരോടു യാത്രപറഞ്ഞു പോകലാണ് വിടവാങ്ങൽ. അത് കേട്ടുകേട്ട് നന്നേ മടുത്തു. സർക്കാർ സേവനത്തിനുശേഷം ശിപായി രാമൻപിള്ള പെൻഷൻപററിയാൽ പത്രത്തിൽ വരുന്നത് 'രാമൻപിള്ളശ്ശിപായി വിടവാങ്ങുന്നു' എന്നാണ്. അതുപോലെയൊരു പ്രയോഗമാണ് 'കിരീടം നിലനിറുത്തി' എന്നത്. പോയവർഷം ഈസ്ററ്ബംഗാൾ ഫുട്ബോൾ ടീം ജയിച്ചു. ഈ വർഷവും ജയിച്ചു. പക്ഷേ പത്രക്കാർക്കും ടെലിവിഷൻകാർക്കും അങ്ങനെ മൊഴിയാടിയാൽ മതിയാവുകയില്ല. 'ഈസ്ററ് ബംഗാൾ ടീം കിരീടം നിലനിറുത്തി' എന്നേ അവർ അച്ചടിക്കൂ, പറയൂ. ശിവനേ, ഈ ക്ലീഷേയിൽനിന്ന് നമുക്ക് എന്നാണു മോചനമുണ്ടാവുക?

## സാഹിത്യം പാവനമാണ്

നീലപദ്മനാഭനെ എനിക്കു നേരിട്ടറിയാം. നല്ല സുഹൃത്താണ് അദ്ദേഹം. മാന്യത ഉപേക്ഷിച്ച് ഒരിക്കലും പെരുമാറിയിട്ടില്ല ആ സാഹിത്യകാരൻ. സത്യസായി ബാബയുടെ ഭക്തനായ അദ്ദേഹത്തിനു പീഡനമേല്ക്കേണ്ടതായി വന്നുവെന്ന് അറിഞ്ഞപ്പോൾ എനിക്കു ദുഃഖമുണ്ടായി. കുറച്ചു ദിവസത്തേക്ക് ആ വിഷാദം എന്നെ വിട്ടുപോയതുമില്ല. എങ്കിലും ചില പത്രക്കാർ 'റീയക്ഷൻ' എന്തെന്നു ചോദിച്ചപ്പോൾ ഞാൻ മൗനം അവലംബിച്ചതേയുള്ളൂ. അതിനുള്ള കാരണമാണ് താഴെ വിശദീകരിക്കുന്നത്.

യഥാർത്ഥത്തിലുണ്ടായിരുന്നവരോ ഉള്ളവരോ ആയ ആളുകളെ എഴുത്തുകാർ നോവലുകളിലും ചെറുകഥകളിലും ഉൾക്കൊള്ളിച്ചിട്ടുണ്ട്. ടോൾസ്റേറായിയുടെ നോവലിലെ Princess Maria അദ്ദേഹത്തിന്റെ അമ്മതന്നെയാണ്. വേറൊരു കഥാപാത്രമായ Prince Bolkonsky ടോൾസ്റേറായിയുടെ അപ്പൂപ്പനാണ്. Anna Karenina എന്ന നോവലിലെ കരേനിൻ അദ്ദേഹത്തിന്റെ കസിനാണ്. അന്നയാകട്ടെ കവി പുഷ്കിന്റെ മകളും. പക്ഷേ അന്നത്തെ റഷ്യക്കാർക്കുപോലും തിരിച്ചറിയാൻ വയ്യാത്തവിധം ടോൾസ്റേറായി ആ വ്യക്തികൾക്കു മാററം വരുത്തി. ദസ്തെയെവ്സ്കിയുടെ Crime and Punishment എന്ന നോവലിലെ കഥാപാത്രമായ Marmeladov മദ്യപനായിരുന്ന ഒരു സ്ക്കൂൾ അധ്യാപകനാണ്. ഫിക്ഷന്റെ തലത്തിൽ അവർക്കു സവിശേഷത സിദ്ധിച്ചതുകൊണ്ട് ഒരു പ്രതിഷേധവും ഉണ്ടായില്ല. എന്നാൽ പ്രതിഭ വളരെക്കുറഞ്ഞ സോമർസെററ് മോം തന്റെ Cakes and Ale എന്ന കൃതിയിൽ ഇംഗ്ളീഷ് എഴുത്തുകാരൻ ഹ്യൂ വൊൽപൊളിനെ Alroy Kear എന്നപേരിൽ അവതരിപ്പിച്ചപ്പോൾ പ്രതിഷേധമുണ്ടായി. നോവലിന്റെ തലത്തിൽ ആ വ്യക്തിക്കു പരിവർത്തനം വന്നില്ല എന്നതു സ്പഷ്ടം. വൊൽപൊൾ സംസ്കാരത്തികവുകൊണ്ടു മോമിനെ കൈയേററം ചെയ്യാൻ മുതിർന്നില്ല എന്നേയുള്ളൂ.

കേരളത്തിലുമുണ്ടായിട്ടുണ്ട് ഇത്തരം സംഭവങ്ങൾ. സി.വി.രാമൻപിള്ള 'പ്രേമാമൃത'മെന്ന ആഖ്യായികയിൽ ഒരു കുത്സിതകഥാപാത്രത്തെ ആലേഖനം ചെയ്തപ്പോൾ അതു താനാണെന്നുധരിച്ച കപ്പാഴം രാമൻപിള്ള സി.വിയുടെ പുത്രനോടു തട്ടിക്കയറിയെന്ന് പി.കെ.പരമേശ്വരൻനായർ എന്നോടു പറഞ്ഞിട്ടുണ്ട്. വയലാർ രാമവർമ്മയോട് ശത്രുത തോന്നിയ ഒരു നോവലിസ്ററ് അദ്ദേഹത്തെക്കുറിച്ച് ഒരു നോവൽതന്നെ എഴുതി. എന്നെക്കുറിച്ച് ഒരാൾ ഒരു ആഭാസമായ നോവൽ എഴുതാൻ തുടങ്ങി. മൂന്നോ നാലോ അദ്ധ്യായങ്ങൾ അച്ചടിച്ചുവരികയും ചെയ്തു.

വിരോധം തോന്നിയാൽ ഉടനെ നോവലോ ചെറുകഥയോ എഴുതാമെന്നു വിചാരിക്കുന്നത് ശരിയല്ല. ആരെക്കുറിച്ച് അവ എഴുതുന്നുവോ ആ ആളിന് അതിനെക്കാൾ 'വൾഗറാ'യി നോവലും ചെറുകഥയും എഴുതാനറിയാമായിരിക്കും. പത്രങ്ങളും മാസികകളും അവ അച്ചടിക്കുകയും ചെയ്യും. പിന്നെ അ... അതിന് ഒരുമ്പെടാത്തത് സംസ്കാരത്തിന്റെ സവിശേഷതയാലാണെന്നുമാത്രം ധരിച്ചാൽ മതി.

ഇവിടെയാണ് തകഴി ശിവശങ്കരപ്പിള്ള, പി.കേശവദേവ്, വൈക്കം മുഹമ്മദ് ബഷീർ ഈ സാഹിത്യകാരന്മാർ ഇന്നത്തെ എഴുത്തുകാർക്ക് ആരാധ്യപുരുഷന്മാരായി ഭവിക്കേണ്ടത്. ഈ മൂന്നു സാഹിത്യകാരന്മാരെയും ഞാൻ ആക്രമിച്ചതുപോലെ വേറെ ആരും ആക്രമിച്ചിട്ടില്ല. എന്റെ ശത്രുക്കൾ അവരോടു പ്രേരണ ചെലുത്തിയിട്ടുണ്ട്; 'അയാളെ ഒരു നോവലിലാക്കൂ' എന്ന്. മൂന്നുപേരും അതു ചെയ്തില്ല. മാത്രമല്ല. തകഴിക്ക് real-life, originals അത്ര ഇഷ്ടവുമല്ല. 'കയറി'ലോ മറേറാ വല്ലവരും വന്നിട്ടുണ്ടെങ്കിൽ അവരെ നല്ലവരായേ തകഴി ചിത്രീകരിച്ചിട്ടുള്ളൂവെന്നു നമ്മൾ ഗ്രഹിക്കണം.

സാഹിത്യം പാവനമാണ്. വ്യക്തിശത്രുത തീർക്കാനുള്ളതല്ല അത്. വിഷയത്തിന്റെ ദാരിദ്ര്യം വന്നാൽപ്പോലും ഒരു യഥാർത്ഥ സംഭവത്തെ, ഒരു യഥാർത്ഥ വ്യക്തിയെ, കഥയിൽ കൊണ്ടുവരരുത്, വന്നാൽ, പ്രതിഷേധം നേരിടാൻ തയ്യാറായിരിക്കുകയും വേണം. എന്നെ ഒരു എഴുത്തുകാരൻ കഥയിലൂടെ അപമാനിച്ചാൽ ഞാൻ മിണ്ടുകില്ല. മറെറാരാൾ കോടതിയിൽ പോയെന്നുവരും. വേറൊരാൾ നേരിട്ടു ചോദിക്കാൻ ചെന്നുവെന്നുവരും. ഇനിയുമൊരു വ്യക്തി, പണ്ട് രസികൻ പത്രാധിപർ പച്ചക്കുളം വാസുപിള്ള പറഞ്ഞതുപോലെ 'മാംസപിണ്ഡത്തിൽ തൊട്ടുകളിച്ചെ'ന്നും വരും. ആളുകൾ പ്രതികരിക്കുന്നതു പലതരത്തിലാണ്. അതുകൊണ്ട് അക്കളി തീക്കളിയാണെന്നു മനസ്സിലാക്കി അതവസാനിപ്പിക്കുകയാണ് വേണ്ടത്. യഥാർത്ഥ ജീവിതസംഭവത്തെയോ യഥാർത്ഥ വ്യക്തിയെയോ ഫിക്ഷന്റെ തലത്തിലല്ലാതെ കഥയിൽ അവതരിപ്പിക്കുന്നത് സർഗ്ഗപ്രക്രിയയല്ല; കലയെ വ്യഭിചരിക്കലാണ്. നീലപദ്മനാഭനോടു ആരോ ചോദിച്ച ചോദ്യത്തിന് അദ്ദേഹം നല്കിയ മറുപടിയും കുങ്കുമം പത്രാധിപർ അതിന് എഴുതിച്ചേർത്ത കുറിപ്പും വായിച്ചപ്പോൾ ഇത്രയും കുറിക്കണമെന്ന് എനിക്കു തോന്നി.

★ ★ ★

തകഴി ആത്മകഥയെഴുതാൻ തുടങ്ങുന്ന കാലം. ഞാൻ അദ്ദേഹത്തോടു പറഞ്ഞു:- "എല്ലാം തുറന്നെഴുതണം." തകഴി മറുപടി നല്കി:- "അതുവയ്യ. ആരെയും വേദനിപ്പിക്കാൻ പാടില്ലല്ലോ." ഇതാണു സംസ്കാരം.

## ബുദ്ധിശൂന്യങ്ങളായ ചോദ്യങ്ങൾ

ടോം വെല്ലറുടെ The Book of Stupid Questionഎന്ന പുസ്തകത്തെക്കുറിച്ച് ഞാൻ ഈ കോളത്തിൽ എഴുതിയിരുന്നു. ബുദ്ധിശൂന്യങ്ങളായ ചോദ്യങ്ങൾ മാത്രമേ അതിലുള്ളൂ. ഉത്തരങ്ങളില്ല. ഉത്തരങ്ങൾ എഴുതിയാൽ അവയെഴുതുന്നവന്റെ സ്വഭാവം വ്യക്തമാകും. വെല്ലറുടെ ചില ചോദ്യങ്ങൾ. ഉത്തരങ്ങൾ

ന്നതും. അവയും ബുദ്ധിശൂന്യതയെ ...ിക്കുന്നു.

"പ്രാതൽ കഴിക്കുന്ന വേളയിൽ ഏതെങ്കിലും ഭക്ഷ്യധാന്യം വയററിൽ ചെല്ലുമല്ലോ. ഏതു ധാന്യമാണ് നിങ്ങളിൽ സ്വാധീനശക്തി ചെലുത്തിയിട്ടുള്ളത്?"

"ചപ്പാത്തി ഉണ്ടാക്കാനുള്ള ഗോതമ്പ്. ഗോതമ്പ് കഴിക്കുമ്പോൾ അതു വിളയുന്ന പഞ്ചാബിനെ ഞാൻ ഓർമ്മിക്കുന്നു. അപ്പോൾ ദിനംപ്രതി അവിടെ മരിച്ചു വീഴുന്നവരെയും. ആ ഓർമ്മ എനിക്കു സഹതാപമെന്ന വികാരമുണ്ടാക്കുന്നു. അങ്ങനെ എൻെറ മനുഷ്യത്വം വികസിക്കുന്നു."

"അക്ഷരമാലയുടെ ഇന്നത്തെ ക്രമം മാറേറണ്ടതുണ്ടോ? ഉണ്ടെങ്കിൽ ഏതു ക്രമമായിരിക്കും നിങ്ങൾ നിർദ്ദേശിക്കുക?"

"ക്രമം മാററാൻ പാടില്ല. മാററുന്നവൻ അത്യന്താധുനികനായിരിക്കും. ഞാൻ ആ വിഭാഗത്തിൽ പെടുന്നവനല്ല."

"ഒരു ടി.വി സെററ് മാത്രമേ നിങ്ങൾക്കു മണൽക്കാട്ടിൽ കൊണ്ടുപോകാനൊക്കുകയുള്ളു എന്നിരിക്കട്ടെ. ഏതു ബ്രാൻഡായിരിക്കും നിങ്ങൾ കൊണ്ടുപോകുക?"

"ഈ പട്ടണമെന്ന മണൽക്കാട്ടിൽ ഡയനോറ എന്ന സെററ് ഉണ്ട്. അതിൻെറ നോബ് തിരിച്ചിട്ട് കാലമേറെയായി. അതുകൊണ്ടു സഹാറയിൽ പോയാലും ഞാൻ ടി.വി.സെററ് കൊണ്ടുപോകില്ല."

"അറുപത്തിനാല് ചോക്ക് കഷണങ്ങളുള്ള പെട്ടിയിൽനിന്ന് ഒരു കഷണം നിങ്ങൾ തിന്നേ മതിയാവൂ എന്നുവന്നാൽ ഏതു നിറമുള്ള ചോക്ക്പീസാവും നിങ്ങൾ തിന്നുക?"

"വെള്ളച്ചോക്ക് കഷണം. മററു നിറങ്ങൾ എനിക്കു വമനേച്ഛയുണ്ടാക്കും."

## ഡോക്ടർ കെ.ഭാസ്കരൻ നായർ

ഡോക്ടർ കെ.ഭാസ്കരൻ നായർ അന്തരിച്ചിട്ട് വർഷങ്ങൾ ഏറെയായി. ജീവിച്ചിരുന്ന കാലത്തുതന്നെ അദ്ദേഹം വിസ്മരിക്കപ്പെട്ടിരുന്നു. മലയാളഭാഷയുടെ മനോഹാരിത കേരളീയർക്കു കാണിച്ചുകൊടുത്ത അനുഗൃഹീതനായിരുന്നു അദ്ദേഹം. നിരൂപണകലയിലും അദ്ദേഹം അന്യാദൃശസ്വഭാവം പ്രകടമാക്കിയിരുന്നു. എങ്കിലും അദ്ദേഹത്തെ ആളുകൾ അവഗണിച്ചു. എന്താണിതിനു കാരണം? അദ്ദേഹത്തിൻെറ സ്വഭാവത്തിൻെറ സവിശേഷതയായിരുന്നു എന്നു മാത്രം പറഞ്ഞുനിറുത്തട്ടെ. കൂടുതൽ എന്തെങ്കിലും എഴുതിയാൽ അതു മര്യാദയുടെ ലംഘനമാവും.

എൻെറ ഗുരുനാഥനായിരുന്ന ഡോക്ടർ കെ.ഭാസ്കരൻനായരാണ് എന്നെ പാശ്ചാത്യസാഹിത്യകൃതികളുടെ പാരായണത്തിലേക്കു നയിച്ചത്. റേമാസ്മൻ, പീറാന്തെല്ലോ, ദസ്തെയെവ്സ്കി, ഷൊലോഹോഫ് ഇവരുടെ കലാശില്പങ്ങളുടെ സൗന്ദര്യം ഞാൻ



ഡോ: കെ. ഭാസ്കരൻനായർ

ആസ്വദിച്ചത് അദ്ദേഹത്തിൻെറ പ്രബന്ധങ്ങൾ വായിച്ചതിനുശേഷമാണ്. എ.ബാലകൃഷ്ണപിള്ളയുടെ ഉമിക്കരി ചവച്ചതുപോലുള്ള ഉപന്യാസങ്ങൾ വായിച്ചിട്ടല്ല. കലയെക്കുറിച്ച്, കലാസൃഷ്ടികളെക്കുറിച്ച്, ശാസ്ത്രത്തെക്കുറിച്ച്, സെക്സോളജിയെക്കുറിച്ച് അദ്ദേഹമെഴുതിയ ലേഖനങ്ങളിൽ സൗന്ദര്യം മുന്നിട്ടുനില്ക്കുന്നു.

ഡോക്ടർ കെ.ഭാസ്കരൻനായരുടെ പ്രകൃഷ്ടകൃതി സി.വി.രാമൻപിള്ളയുടെ ആഖ്യായികകളെക്കുറിച്ചുള്ള നിരൂപണമാണ്. ('ദൈവനീതിക്കു ദാക്ഷിണ്യമില്ല' എന്ന ഗ്രന്ഥം) ഇത് നവീനനിരൂപണത്തിൻെറ ഉദ്ഘോഷകനായ കെ.പി.അപ്പൻ കണ്ടറിഞ്ഞതിലും ആ അറിവ് ബഹുജനത്തിനുവേണ്ടി അദ്ദേഹം ആവിഷ്കരിച്ചതിലും എനിക്കു അനല്പമായ സന്തോഷമുണ്ട്. (കുങ്കുമം വാരികയിലെ അഭിമുഖ സംഭാഷണത്തിൻെറ റിപ്പോർട്ട് നോക്കുക.)

ഇക്കാലത്ത് ഭാസ്കരൻ നായർസ്സാറിൻെറ ലേഖനങ്ങൾക്കു വിശേഷിച്ചും പ്രാധാന്യമുണ്ട്. ഗദ്യമെഴുതുന്ന ദുശ്ശാസനന്മാർ ഭാഷാദ്രൗപദിയെ വസ്ത്രാക്ഷേപം ചെയ്യുന്ന കാലയളവാണിത്. അങ്ങനെയുള്ള ഈ സന്ദർഭത്തിൽ ഭാഷയെ "രാമരാജാബഹദൂറി"ലെ സാവിത്രിയാക്കി അവതരിപ്പിച്ച അദ്ദേഹത്തിൻെറ രചനകൾ നമ്മൾ വീണ്ടും വീണ്ടും വായിക്കണം.

★ ★ ★

ഇന്നത്തെ വിദ്യുച്ഛക്തി വിളക്കുകൾ വരുന്നതിനുമുൻപ് — അറുപതു വർഷം മുൻപ് — തിരുവനന്തപുരത്തെ തെരുവുകളിൽ ഡയമണ്ട് രൂപത്തിലുള്ള മണ്ണെണ്ണവിളക്കുകളുണ്ടായിരുന്നു. ഇരുട്ടു വീണുകഴിഞ്ഞാൽ മുൻസിപ്പാലിററി ജോലിക്കാരൻ കരിങ്കൽത്തൂണിൽ ഏണിചാരി കയറി ആ വിളക്കുകൾ കത്തിക്കും. അപ്പോൾ അന്തരീക്ഷത്തിൽ പീതപ്രഭ വ്യാപിക്കും. പ്രാചീന സംസ്കാരത്തെ പൊതിഞ്ഞിരുന്ന ഇരുട്ട് അകററാൻ കലയുടെ ദീപം കത്തിച്ചുവച്ച മഹാന്മാർ കേരളത്തിലുണ്ടായിരുന്നു. അവരെ നമ്മൾ വിസ്മരിക്കരുത്.

## ഒബ്രി മേനൻ

ഏതാനും ദിവസങ്ങൾക്കുമുൻപ് തിരുവനന്തപുരത്ത് അന്തരിച്ച ബ്രിട്ടീഷ് നോവലിസ്ററ് ഒബ്രിമേനൻ പത്രക്കാരും അദ്ദേഹത്തിൻെറ സുഹൃത്തുക്കളും ബന്ധുക്കളും അവകാശപ്പെട്ടതുപോലെ മഹത്ത്വമുള്ള എഴുത്തുകാരനല്ല. ആശയപ്രധാനങ്ങളായ ചില നോവലുകൾ രചിച്ച അദ്ദേഹത്തെ എച്ച്.ജി. വെൽസാണ് സഹൃദയരുടെ മുൻപിൽ കൊണ്ടുവന്നതെങ്കിലും നിരൂപകർ അദ്ദേഹത്തെ മാനിച്ചില്ല. ജീവരക്തത്തിൽനിന്നു വരാത്ത ആശയങ്ങളാണ് അദ്ദേഹത്തിൻെറ കൃതികളിലുള്ളതെന്ന് ഈമാസം ഇൻഡ്യൻ പെൻഗ്വിൻ പ്രസിദ്ധീകരിച്ച രണ്ടു നോവലുകൾ തെളിയിക്കുന്നു—The Above of Love-Rs.45. The Prevalence of Witches Rs. 55—ഇവ മാത്രമേ ഞാൻ വായിച്ചിട്ടുള്ളു. ഈ രണ്ടു നോവലുകളും ബഹിർഭാഗസ്ഥങ്ങളാണ്. സജീവങ്ങളായ കഥാപാത്രങ്ങളോ ജീവിതദർശനമോ ഇവയിലില്ല. അൽഡസ് ഹക്സിലിയുടെ നോവലുകളിലെ ആശയങ്ങൾ ജീവരക്തത്തിൽ നിന്നു വരുന്നവയല്ലെങ്കിലും അവ വായനക്കാർക്കു ധിഷണയെ സംബന്ധിച്ച ആഹ്ലാദം നല്കുന്നുണ്ട്. മേനൻെറ നോവലുകൾക്ക് ആ ഗുണവുമില്ല. ഒരു പരിഹാസച്ഛായ അങ്ങിങ്ങായി കാണാം. ദുർബ്ബലങ്ങളായ കഥാപാത്രങ്ങളും ശക്തിശൂന്യങ്ങളായ വർണ്ണനങ്ങളും ആ പരിഹാസത്തിൻെറ മേന്മയ്ക്കു ന്യൂനത്വം വരുത്തുന്നു. ഇംഗ്ലീഷ് സാഹിത്യചരിത്രങ്ങൾ നോക്കൂ, ഒന്നിലും ഒബ്രിമേനൻ എന്ന എഴുത്തുകാരനെക്കുറിച്ച് ഒരു വാക്യംപോലും കാണില്ല. പാലിലോ ചായയിലോ ഉറുമ്പിൻെറ ഒരു ഭാഗം കിടന്നാൽ, അറിയാതെ നമ്മൾ അതു കുടിച്ചുപോയാൽ ഒരുതരം പുളിപ്പ് അനുഭവപ്പെടുമല്ലോ. ആ പുളിപ്പ് ഉണ്ട് മേനൻെറ രചനയിൽ.

One of the men made a screaming noise just like the sound the god had made when it saw the pool, and he threw a stone. It hit the dog and it stumbled. The other men laughed and then they were all making the screaming noise, or barking or laughing. They threw more stones and the dog fell down. I do not know if the dog was still screaming, because all the men were making the same noise as they stoned it, and they sounded just like dogs. (The Prevalence of Witches—page 51) ഇങ്ങനെ പോകുന്നു ഉപഹാസച്ഛായ കലർന്ന മാനവവിമർശനം.

ഒരുത്തൻെറ അഞ്ചു പെൺപിള്ളേർ പുരുഷന്മാരുടെ ശ്രദ്ധ ആകർഷിക്കാനായി ചെയ്യുന്ന പണികൾ മേനൻ വർണ്ണിക്കുന്നതു കേൾക്കൂ. "Harriet, the eldest would feel faint and have to be taken into the open air; Agnes would lose her fan and it wold have to be searched for; while Clara, cornelia and young Louisa, if there was positively nothing else they could do, would go, one by one, to the bathroom. (The Abode of Love—Page 50) ഒരു രസമുണ്ട് വായിക്കാൻ അല്ലേ? അതേ; പിപീലികാ പൃഷ്ഠജന്യമായ അമ്ലരസം.

[1] ഗിനി= ഒരു നാണയം